بسم الله الرحمن الرحيم

## ഒന്നാം ദിവസം

**അഥവാ ദുൽഹജ്ജ് എട്ടിലെ കർമ്മങ്ങൾ:**

1. മുത്തമത്തിആയി ഹജ്ജുചെയ്യുന്നയാൾ തന്റെ താമസ സ്ഥലത്തു വെച്ചു തന്നെ കുളിച്ച് സുഗന്ധം പൂശി, ഇഹ്റാമിന്റെ വസ്ത്രം ധരിച്ച് ഇഹ്റാം ചെയ്യുന്നതിനായി ഇങ്ങനെ പറയുക:

''ലബ്ബൈക ഹജ്ജൻ, ലബ്ബൈകല്ലാഹുമ്മ ലബ്ബൈക, ലബ്ബൈക ലാ ശരീക ലക ലബ്ബൈക് ഇന്നൽ ഹംദ വന്നിഅമത്ത ലക വൽ മുൽക്, ലാ ശരീക്ക ലക്.''

2 എല്ലാ ഹാജിമാരും (മുത്തമത്തിഉം ഖാരിനും മുഫ്റിദും) മിനായിലേക്ക് പുറപ്പെടുക.ളുഹർ,അസ്വർ,മഗ്രിബ്,ഇശാ ഫജർ എന്നീ നമസ്കാരങ്ങൾ ഓരോന്നും അതാതിന്റെ സമയങ്ങളിൽ നാലു റകഅത്ത് ഉള്ളത് രണ്ടായി ഖസ്റാക്കി



1

നമസ്കരിക്കുക. ദുൽഹജ്ജ് ഒമ്പതിന് സൂര്യൻ ഉദിച്ചുയരുന്നത് വരെ അവിടെ രാപാർക്കുക.

## രണ്ടാം ദിവസം

**അഥവാ ദുൽഹജ്ജ് 9-ലെ കർമ്മങ്ങൾ:**

1. സൂര്യൻ ഉദിച്ച ശേഷം അറഫയിലേക്ക് പുറപ്പെടുക. അവിടെ വെച്ച് ളുഹ്റും അസ്വറും ജംഉം ഖസ്വറുമായി ആദ്യ സമയത്ത് തന്നെ നമസ്കരിക്കുക. സൗകര്യപ്പെടുമെങ്കിൽ അറഫയുടെ ഉള്ളിൽ പ്രവേശിക്കാതെ ആ സമയം നമിറാ താഴ്വരയിൽ നിൽക്കുക.

2. നമസ്കാരം കഴിഞ്ഞാൽ ദിക്റ്, ദുആകളിൽ മുഴുകുക. ഖിബ്ലയിലേക്ക് തിരിഞ്ഞും കൈകളുയർത്തിയും സൂര്യാസ്തമയംവരെ പ്രാർത്ഥനയിൽ കഴിയുക.

3. മഗ്‌രിബിനു ശേഷം മുസ്ദലിഫാ യിലേക്ക് പുറപ്പെടുക.മഗ്‌രിബ് മൂന്നും ഇശാ രണ്ടും റകഅത്തുകൾ നമസ്കരിച്ച ശേഷം ഫജ്റ്വരെ അവിടെ താമസിക്കുക.

4. സമയമായാൽ ഉടൻ ഫജ്റ് നമസ്ക രിച്ച് വെളിച്ചം പരക്കുന്നത് വരെ ദിക്റ് ദുആകളിൽഅവിടെ നിൽക്കുക.

5. സൂര്യനുദിക്കും മുമ്പ് അവിടെനിന്നും മിനായിലേക്ക് പുറപ്പെടുക.

## മൂന്നാം ദിവസം
### അഥവാ ദുൽഹജ്ജ് 10-ലെ കർമ്മങ്ങൾ

1. മിനായിലെത്തിയാൽ നേരെ കല്ലെറി യാൻ ജംറത്തുൽ അഖബായിലേക്ക് പോകുക. ഒന്നിനു പിറകെ ഒന്നായി

ഏഴു കല്ലുകളാണ് എറിയേണ്ടത്. ഓരോന്നിന്റെയും കൂടെ തക്ബീർ ചൊല്ലണം.

2. ബലിമൃഗം അറുക്കാനുണ്ടെങ്കിൽ അറവ് നിർവ്വഹിക്കുക.

3. തലമുടി കളയുകയോ വെട്ടിക്കുകയോ ചെയ്യുക.ഇതോടെ ഒന്നാം തഹല്ലുലായി. തന്റെ വസ്ത്രം ധരിക്കുകയും സുഗന്ധം പൂശുകയും ചെയ്യുക. ഭാര്യമാരുമായുള്ള സംസർഗമൊഴികെ ഇഹ്റാമിൽ വിലക്കപ്പെട്ടതെല്ലാം ഇതോടെ അനുവദിക്കപ്പെട്ടു.

4 മക്കയിലേക്ക് വന്ന് കഅബ ത്വവാഫ് ചെയ്യുക. ത്വവാഫുൽ ഇഫാള എന്ന ഹജ്ജിന്റെ പ്രധാന ത്വവാഫാണിത്. മുത്തമത്തിഅ് ആണെങ്കിൽ സ്വഫാ മർവ്വകൾക്കിടയിൽ ഹജ്ജിന്റെ സഅ്യും ചെയ്യുക. മുത്തമത്തിഅ് അല്ലാത്തവർ ത്വവാഫുൽ ഖുദൂമിന്റെ

കൂടെ സഅയ് ചെയ്തിട്ടില്ലെങ്കിൽ അവരും സഅയ് ചെയ്യുക.

അതോടു കൂടി രണ്ടാം തഹല്ലുലുമായി. ഭാര്യമാരുമായുള്ള സംസർഗം ഉൾപ്പെടെ ഇഹ്റാമിൽ വിലക്കപ്പെട്ടതെല്ലാം ഇതോടെ അനുവദിക്കപ്പെട്ടു.

5 മിനായിലേക്ക് തിരിച്ചുവന്ന് അന്ന് രാത്രി (11–ാം രാവിൽ) അവിടെ താമസിക്കേണ്ടതാണ്.

## നാലാം ദിവസം

**അഥവാ ദുൽഹജ്ജ് 11 ലെ കർമ്മങ്ങൾ:**

1 കല്ലെറിയേണ്ട മൂന്ന് സ്ഥാനങ്ങളിലും എറിയുക. ആദ്യം ഒന്നാമത്തേതിലും പിന്നീട് മദ്ധ്യത്തേതിലും അവസാനം ജംറത്തുൽ അഖബയിലും ഏഴുവീതം കല്ലുകൾ തുടർച്ചയായി, ഓരോന്നിനു കൂടെയും തക്ബീർ ചൊല്ലിയാണ്

എറിയേണ്ടത്. ഉച്ച സമയം മുതലാണ് എറിയേണ്ടത് .അതിനു മുമ്പ് പാടില്ല. ഒന്നാമത്തേതിൽ എറിഞ്ഞ ശേഷവും മധ്യത്തേതിൽഎറിഞ്ഞ ശേഷവും കഅ ബയുടെ നേരെ തിരിഞ്ഞു നിന്ന് കൈ കളുയർത്തി പ്രാർത്ഥിക്കുക.

2 അന്ന് രാത്രിയും(12ാം രാവിൽ) മിനായിൽ താമസിക്കേണ്ടതാണ്.

## അഞ്ചാം ദിവസം

**അഥവാ ദുൽഹജ്ജ് 12-ലെ കർമ്മങ്ങൾ:**

1. നാലാം ദിവസം കല്ലെറിഞ്ഞ പോലെ മൂന്ന് ജംറകളിലും എറിയുക.

2. ധൃതിയിൽ മതിയാക്കി പോകാനു ദ്ദേശിച്ചവർ സൂര്യാസ്തമയത്തിനു മുമ്പ് മിനാ വിട്ട് പോകണം. പിന്തിനിൽക്കാൻ ഉദ്ദേശിച്ചവർ അന്നും അവിടെ രാപാർക്ക ണം.

## ആറാം ദിവസം

**അഥവാ ദുൽഹജ്ജ് 13– ലെ കർമ്മങ്ങൾ:**
ഈ ദിവസത്തിലെ കർമ്മം പിന്തി നിന്ന വർക്ക് മാത്രമാണ്.

1. കഴിഞ്ഞ രണ്ട് ദിവസങ്ങളിലെ പോലെ മൂന്ന് ജംറകളിലും കല്ലെറിയുക.

2. അതിനു ശേഷം മിനായിൽ നിന്നും പുറപ്പെടുക.

അവസാനമായി മക്കയിൽ നിന്നും യാത്രതിരിക്കുമ്പോൾ വിടവാങ്ങൽ ത്വവാഫ് ചെയ്യുക.

അല്ലാഹു അനുഗ്രഹി ക്കട്ടെ.